2008 ആഗസ്ത് 3

ദേശാഭിമാനി
വാരിക



# പാർലമെന്റോ പന്നിക്കൂടോ?

ഇന്ത്യൻ പാർലമെന്റിൽ അരങ്ങേറിയ രാഷ്ട്രീയ അസംബന്ധങ്ങളെക്കുറിച്ച്
വെങ്കിടേശ് രാമകൃഷ്ണൻ, വി ജയിൻ




## വിമോചനസമരത്തിന്റെ ഓർമപുതുക്കാൻ അരുംകൊല

പി വി ജീജോ

ഇറാൻ : വിശ്വസംസ്കാരത്തിന്റെ കേദാരം/പി ഗോവിന്ദപ്പിള്ള
സവുശൂൻ /ഡോ. സിമിൻ ദാനിശ്വറിന്റെ ഇറാനിയൻ നോവൽ
കെ വേണുവിന്റെ ധൈഷണികാഭ്യാസങ്ങൾ / കെ ടി കുഞ്ഞിക്കണ്ണൻ



കവർ സ്റ്റോറി/അഭിമുഖം /**കെ സി വർഗീസ്**

# ക്രിസ്തു സഭ കമ്യൂണിസം

## നവതി ആഘോഷിക്കുന്ന ഗീവർഗീസ് മാർ ഒസ്താത്തിയോസ് സംസാരിക്കുന്നു

**ഇ** എം എസ് മരിച്ചപ്പോൾ പ്രതികരണം ആരാഞ്ഞ പത്രലേഖകരോട് കേരളത്തിലെ ഒരു ബിഷപ്പ് പറഞ്ഞു. ഇ എം എസ്സിനു സ്വർഗത്തിൽ ലഭിക്കുന്ന സ്ഥാനത്തേക്കാൾ വളരെ താഴ്ന്ന ഒരു സ്ഥാനത്തിനേ എനിക്കർഹതയുള്ളൂ. അത്ര മഹത്തായ കാര്യങ്ങളാണ് ഇ എം എസ് തന്റെ ജീവിതംകൊണ്ടു സാധിച്ചത്. ഇതു പറഞ്ഞ മെത്രാന്റെ പേര് പലർക്കും ഇന്നോർമയുണ്ടാകില്ല. അതാണ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് !

വൈദികനായിരിക്കുന്ന കാലം മുതൽ കേരളത്തിലങ്ങോളമിങ്ങോളം നടന്ന്
യേശുക്രിസ്തു ആണ് ലോകത്തിലെ ആദ്യത്തെ കമ്യൂണിസ്റ്റുകാരൻ എന്നുദ്ഘോ
ഷിക്കുകയും പള്ളികൾ പണം സൂക്ഷിക്കുന്ന ബാങ്കുകളായി മാറിയിരിക്കുന്നു എന്ന്

മനുഷ്യൻ ജന്മനാ സ്വാർഥനാണ്. ഈ സ്വാർഥതയാണ് ക്രൈസ്തവ ചിന്തയിലെ ആദിപാപം. ഇതു പരിഹരിക്കുന്നതിനുള്ള മാർഗമായിരുന്നു യേശുക്രിസ്തുവിന്റെ സിദ്ധാന്തങ്ങൾ. ഇതു ക്രിസ്ത്യാനികൾ ഇനിയും മനസ്സിലാക്കിയിട്ടില്ല. അവർ ആദിപാപത്തിനു മറ്റു ദുർഗ്രഹമായ വ്യാഖ്യാനങ്ങൾ തേടിപ്പോയി. അതുപോലെ തന്നെ യേശുവിന്റെ ഉപദേശങ്ങളെ ഈ ലോകത്തിൽ നിന്നു നാടുകടത്തി അതിനെ ഒരു പരലോക അജൻഡയാക്കി മാറ്റി.

ആക്രോശിക്കുകയും ചെയ്ത ഫാദർ എം വി ജോർജ് എന്ന വിപ്ലവ വൈദികന് മെത്രാന്റെ കുപ്പായവും സ്ഥാനചിഹ്നങ്ങളും ഇണങ്ങുമെന്ന് അന്നാരും കരുതിയിരുന്നില്ല. ഒട്ടേറെ എതിർപ്പുകളെ അതിജീവിച്ചുകൊണ്ടാണെങ്കിലും 1975 ഫെബ്രുവരി 16ന് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ അദ്ദേഹത്തെ മെത്രാൻ പദവിയിലേക്കുയർത്തി. തുടർച്ചയായി 33 വർഷം ഓർത്തഡോക്സ് സഭയുടെ കേരളത്തിലെ സിരാകേന്ദ്രമെന്നു വിശേഷിപ്പിക്കാവുന്ന നിരണം ഭദ്രാസനത്തിന്റെ മേധാവിയായി സ്തുത്യർഹമായി പ്രവർത്തിച്ചു. കഴിഞ്ഞ വർഷം ഒടുവിൽ ആരോഗ്യപരമായ കാരണങ്ങളാൽ ഔദ്യോഗിക ഉത്തരവാദിത്വങ്ങളിൽനിന്ന് ഒഴിഞ്ഞ് മാവേലിക്കര സെന്റ് പോൾസ് ആശ്രമത്തിൽ എഴുത്തും വായനയുമായിക്കഴിയുന്നു മലയാളത്തിന്റെ ഈ മഹർഷിവര്യൻ.

ഇംഗ്ലീഷിലും മലയാളത്തിലുമായി 59 പുസ്തകങ്ങൾ എഴുതിയ ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ മെത്രാൻ സ്ഥാനാരോഹണ രജതജൂബിലി സ്മരണികയിൽ പ്രസിദ്ധ മാർക്സിസ്റ്റ് സൈദ്ധാന്തികൻ പി ഗോവിന്ദപ്പിള്ള എഴുതിയ ലേഖനത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: ക്രിസ്തുവിന്റെ കാൽപ്പാടുകൾ പിൻതുടർന്ന് ക്രിസ്തുവിനെപ്പോലെ ക്ഷേത്രങ്ങളിൽ കടന്നുകയറി കച്ചവടക്കാരെയും, പണം പലിശയ്ക്കു കൊടുക്കുന്നവരെയും ആട്ടിയോടിക്കുന്നവരാണ് പുതിയ കാലത്തിന്റെ പ്രവാചകന്മാർ. അപ്രകാരമുള്ള ഒരു പ്രവാചകനാണ് ഒസ്താത്തിയോസ് തിരുമേനിയെന്ന് ചരിത്രം അല്പം പഠിക്കുകയും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെയും ചിന്തകളെയും ശ്രദ്ധിക്കുകയും ചെയ്യുന്നവർക്ക് മനസ്സിലാക്കാൻ കഴിയും. നമ്മൾ ഒസ്താത്തിയോസ് തിരുമേനിയെ ആരാധിക്കുന്നു. എന്നാൽ അദ്ദേഹമെഴുതിയ പുസ്തകങ്ങൾ വായിക്കുകയോ പഠിക്കുകയോ ചെയ്യാറില്ല. അന്ധമായ ആരാധനയല്ല വരികൾക്ക് അപ്പുറത്തുള്ള അർഥം തേടലാണ് ആവശ്യം (സ്മരണിക - നിരണം ഭദ്രാസനകേന്ദ്രം 1955 - പേജ് - 29).


ഒസ്താത്തിയോസ് തിരുമേനി

കേരളത്തിലെ ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ ഒരു സ്വഭാവ സവിശേഷത അവർ അവരുടെ പട്ടക്കാരെയും മേൽപ്പട്ടക്കാരെയും, എല്ലാ അറിവിന്റേയും എല്ലാ നന്മകളുടെയും ഉറവിടങ്ങളായിക്കണ്ട് ആദരിക്കുകയും സ്നേഹിക്കുകയും ചെയ്യും എന്നതാണ്. എന്നാൽ അവരിൽ തന്നെയുള്ള എഴുത്തുകാരെയും ചിന്തകരെയും തിരിച്ചറിയുകയില്ല. മെത്രാന്റെ പുസ്തകങ്ങളിലെ ചിന്താശകലങ്ങളെക്കാൾ അവരെ ഭ്രമിപ്പിക്കുന്നത് അദ്ദേഹത്തിന്റെ താടിമീശയുടെ ശോഭയും ധരിച്ചിരിക്കുന്ന കുപ്പായത്തിന്റെ ധവളിമയും ആഭരണങ്ങളുടെ തിളക്കവും ആണ്. ഒസ്താത്തിയോസ് തിരുമേനി ഇംഗ്ലീഷിലും മലയാളത്തിലും ആയി 59 പുസ്തകങ്ങൾ എഴുതിയിട്ടുണ്ടെന്നും, അദ്ദേഹത്തിന്റെ പുസ്തകങ്ങളുടെ വായനക്കാരുടെ പട്ടികയിൽ ക്രിസ്ത്യാനികളല്ലാത്തവരും മലയാളികളല്ലാത്തവരും ഉണ്ടെന്നതും അദ്ദേഹത്തിന്റെ അജഗണങ്ങൾ വലിയകാര്യമായി എടുക്കുന്നുണ്ടെന്നു തോന്നുന്നില്ല. താൻ പറയുന്നതും എഴുതുന്നതും ഒന്നും തന്റെ അജഗണങ്ങൾ വേണ്ടതുപോലെ ഉൾക്കൊള്ളാത്തതിൽ തൊണ്ണൂറുകളുടെ പടിവാതിലിൽ എത്തിനിൽക്കുന്ന ഈ വല്ല്യ ഇടയനു ദുഃഖമുണ്ടെന്നും അദ്ദേഹത്തിന്റെ വാക്കുകൾ സൂചിപ്പിക്കുന്നു. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ പ്രധാനപ്പെട്ട ഇംഗ്ലീഷ് പുസ്തകങ്ങൾ ഇവയാണ് My Lord and My God, New Life in an Old Church, Talk to Modern Youth, Theology of a Classless Society. എല്ലാം തന്നെ ദൈവശാസ്ത്രതത്വങ്ങളുടെ ആഴവും പരപ്പുമുള്ള വിശകലനങ്ങളാണ്.

മേൽപ്പറഞ്ഞവയിൽ ഒടുക്കം സൂചിപ്പിച്ച പുസ്തകം ഈ ലേഖകൻ മലയാളത്തിൽ വിവർത്തനം ചെയ്ത് ഇതിനകം രണ്ടു പതിപ്പുകൾ പ്രസിദ്ധീകരിച്ചു. ഒസ്താത്തിയോസ് തിരുമേനിയുടെ മാസ്റ്റർപീസെന്നു പറയാവുന്ന ഈ പുസ്തകത്തിന്റെ പരിഷ്കരിച്ച പതിപ്പ് വർഗരഹിതസമൂഹം: മാർക്സിസ്സത്തിലും ക്രിസ്തുമതത്തിലും എന്ന പേരിൽ ചിന്താ പബ്ലിഷേഴ്സ് ഉടനെ പ്രസിദ്ധീകരിക്കുന്നുണ്ട്. പുസ്തകത്തിൽ ചേർക്കാൻ തയാറാക്കിയ അഭിമുഖമാണ് ചുവടെ. അദ്ദേഹത്തിന്റെ പുസ്തകത്തിന്റെ വിവർത്തകനെന്ന നിലയിലും ഒരേ സഭയിലെ അംഗങ്ങളെന്ന നിലയിലും തിരുമേനി എന്നോട് പ്രത്യേകമായ ഒരു സ്നേഹവാത്സല്യം എന്നും പ്രകടിപ്പിച്ചിരുന്നു. വാർധക്യത്തിന്റെ അവശതയെ അവഗണിച്ചും അദ്ദേഹത്തിന്റെ ശുശ്രൂഷകനായ ശെമ്മാശന്റെ വിലക്കുകളെ മറികടന്നും ഞങ്ങൾ ദീർഘ നേരം സംസാരിച്ചു.

*'വർഗരഹിതസമൂഹം' പ്രസിദ്ധീകരിച്ചിട്ട് രണ്ടു ദശാബ്ദങ്ങൾ പിന്നിട്ടു. ഈ പുസ്തകത്തിലെ ആശയങ്ങൾ ക്രൈസ്തവ സമൂഹം വേണ്ടത്ര ഗൗരവത്തിൽ ഇതുവരെയും ചർച്ച ചെയ്തിട്ടില്ല. എന്തുകൊണ്ട്?*

മനുഷ്യൻ ജന്മനാ സ്വാർഥനാണ്. ഈ സ്വാർഥതയാണ് ക്രൈസ്തവ ചിന്തയിലെ ആദി



പാപം. ഇതു പരിഹരിക്കുന്നതിനുള്ള മാർഗമായിരുന്നു യേശുക്രിസ്തുവിന്റെ സിദ്ധാന്തങ്ങൾ. ഇതു ക്രിസ്ത്യാനികൾ ഇനിയും മനസ്സിലാക്കിയിട്ടില്ല. അവർ ആദിപാപത്തിനു മറ്റു ദുർഗ്രഹമായ വ്യാഖ്യാനങ്ങൾ തേടിപ്പോയി. അതുപോലെ തന്നെ യേശുവിന്റെ ഉപദേശങ്ങളെ ഈ ലോകത്തിൽ നിന്നു നാടുകടത്തി അതിനെ ഒരു പരലോക അജൻഡയാക്കി മാറ്റി.

*തിരുമേനിയുടെ അഭിപ്രായത്തിൽ കേരളത്തിൽ വർഗപരമായ അസമത്വം കൂടുകയാണോ കുറയുകയാണോ ചെയ്തിട്ടുള്ളത്?*

തീർച്ചയായും കൂടുകയാണ് ചെയ്തിട്ടുള്ളത്. ഇതു കേരളത്തിൽ മാത്രമല്ല. ലോകവ്യാപകമായി സംഭവിക്കുന്നു. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം നാൾക്കു നാൾ വർധിക്കുകയാണ്. ഒരുവശത്തു സമ്പത്തു കുന്നുകൂടുന്നു. മറുവശത്ത് ഇല്ലായ്മകൾ പെരുകുന്നു. വർഗ്ഗപരമായ ഈ അസന്തുലിതാവസ്ഥയെ കണ്ടില്ലെന്നു നടിക്കുന്നവർ ക്രിസ്ത്യാനി എന്ന പേരിനർഹരല്ല.

*ജീവകാരുണ്യപ്രവർത്തനങ്ങൾക്കു വൻ പ്രാധാന്യം നൽകുന്ന ക്രൈസ്തവസഭകൾ അതിനായി അത്രയൊന്നും ശരിയായ മാർഗത്തിലൂടെയല്ലാതെ തന്നെ ധനാഗമ മാർഗങ്ങൾ,കണ്ടെത്തുന്നു. ഇതു ശരിയാണോ?*

ശരിയല്ല. ഒരു മുതലാളിത്ത സാമൂഹ്യഘടനയിൽ സഭകളും അതിന്റെ ഭാഗമാണ്. ഇത്തരം ഒരു വ്യവസ്ഥയിൽ പണം ശേഖരിക്കാനും ചെലവഴിക്കാനുമുള്ള വ്യക്തികളുടെയും സ്ഥാപനങ്ങളുടെയും സ്വാതന്ത്ര്യത്തിനു യാതൊരു വിധ നിയന്ത്രണങ്ങളുമില്ല. അതുകൊണ്ടു തന്നെ ഈ അവസ്ഥ ഉറപ്പു തരുന്ന ഒരേ ഒരു സ്വാതന്ത്ര്യം പരസ്പരം ചൂഷണം ചെയ്യാനുള്ള സ്വാതന്ത്ര്യം മാത്രമാണ്. ജീവകാരുണ്യപ്രവർത്തനങ്ങൾ ഇന്നൊരു ബിസിനസ്സ് ആയി മാറിയിട്ടുണ്ട്. വലിയ മുതൽ മുടക്കൊന്നും കൂടാതെ കൂടുതൽ ലാഭം കൊയ്യാവുന്ന വൻ ബിസിനസ്സ്. നിർഭാഗ്യവശാൽ ക്രൈസ്തവസഭകളാണ് ഇന്ന് ഈ രംഗത്തെ കൂടുതൽ കലുഷമാക്കിക്കൊണ്ടിരിക്കുന്നത്. ജീവകാരുണ്യപ്രവർത്തനങ്ങളേക്കാൾ, ജീവകാരുണ്യപ്രവർത്തനം അനിവാര്യമാക്കുന്ന വ്യവസ്ഥിതി ഇല്ലായ്മ വരുത്തുകയെന്നതാണ് ക്രിസ്ത്യാനികൾ ലക്ഷ്യമാക്കേണ്ടത്.

*ഇതു തന്നെയല്ലേ കമ്മ്യൂണിസ്റ്റുകാരും പറയുന്നത്?*

അതെ. ക്രിസ്ത്യാനികളും കമ്യൂണിസ്റ്റുകാരും തമ്മിൽ യോജിപ്പുകളുടെ ഒട്ടേറെ മേഖലകളുണ്ട്. കമ്യൂണിസ്റ്റു പാർടിക്കു ഞാൻ വോട്ടു ചെയ്യാറുണ്ടെന്ന കാര്യം പരസ്യമായി പറയാൻ എനിക്കു മടിയില്ല. എന്റെ ഈ നിലപാട് പലരെയും അലോസരപ്പെടുത്തിയിട്ടുണ്ടെന്നും അറിയാം. മനുഷ്യരെ മനുഷ്യരിൽനിന്നകറ്റി നിറുത്തുന്ന എല്ലാ വേർതിരിവുകളും ചരിത്രത്തിന്റെ സൃഷ്ടിയാണ്. മനുഷ്യരാണ് ചരിത്രം നിർമിക്കുന്നത്. ചരിത്രത്തിൽ സംഭവിച്ച തെറ്റുകൾ തിരുത്തിക്കൊണ്ട് പുതിയ ചരിത്രം സൃഷ്ടിക്കുവാൻ ഉള്ള കടമ അവർക്കുണ്ട്. വെളിപാടു പുസ്തകം ഏഴാം അധ്യായത്തിൽ ചിത്രീകരിച്ചിരിക്കുന്ന വർഗരഹിതസമൂഹത്തിന്റെ സൃഷ്ടി ദൈവത്തിനു പൂർണമായും വിട്ടുകൊടുത്തുകൊണ്ട് മനുഷ്യൻ കൈയും കെട്ടി നോക്കിനിൽക്കുന്നത് ശരിയല്ല. ദൈവത്തോടൊപ്പം ജോലി ചെയ്യുന്നതിനാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. സമൂ

ഹപുനർനിർമാണം എന്നത് തീർച്ചയായും ദൈവികമായ ഒരു ജോലിയാണ്. അതിൽ കഴിവുപോലെ പങ്കെടുക്കുന്നതിനുള്ള ബാധ്യത എല്ലാ നല്ല മനുഷ്യർക്കും ഉണ്ട്.

*വർഗരഹിതസമൂഹം ഒരു ഉട്ടോപ്യ ആണെന്ന വിമർശനത്തെക്കുറിച്ച് എന്തു പറയുന്നു?*

ഉട്ടോപ്യകളെല്ലാം നഷ്ടപ്പെട്ട ഒരു ലോകത്തേക്കാൾ എന്തുകൊണ്ടും മെച്ചം, ഉട്ടോപ്യകളെക്കുറിച്ചുള്ള വിദൂര പ്രതീക്ഷകൾ എങ്കിലും വെച്ചു പുലർത്തുന്ന ഒരു ലോകമാണ്. ഉട്ടോപ്യകളെ മുന്നിൽക്കണ്ടുകൊണ്ടു മനുഷ്യൻ നടത്തിയ പ്രയാണമാണ് ഇതുവരെ മനുഷ്യൻ കൈവരിച്ച നേട്ടങ്ങളെല്ലാം. ഇനിയും അതു തുടരുക തന്നെ വേണം.

വർഗ്ഗരഹിതസമൂഹത്തിൽ നിന്നു സംഭാഷണം സമകാലിക രാഷ്ട്രീയത്തിലേക്കു തിരിഞ്ഞു. ഇപ്പോഴത്തെ രാഷ്ട്രീയ വിവാദങ്ങളിൽ വ്യക്തിപരമായി തനിക്കുള്ള ഇടതുപക്ഷാഭിമുഖ്യം തിരുമേനി മറച്ചുവെച്ചില്ല. സംഭാഷണത്തിനു സാക്ഷിയായിരുന്ന തിരുമേനിയുടെ സഹായി ശെമ്മാശൻ സംസാരം ഈ വഴിക്കു തിരിഞ്ഞു പോകുന്നതിൽ അസ്വസ്ഥത പ്രകടിപ്പിച്ചു. അദ്ദേഹം ആരെയോ എന്തിനെയോ ഭയപ്പെടുന്നതുപോലെ തോന്നി. ആരോഗ്യപരമായ കാരണങ്ങൾ ചൂണ്ടിക്കാട്ടി സംഭാഷണത്തിനു വിരാമം കുറിക്കാൻ തിടുക്കം കാട്ടിയ ശെമ്മാശനെ തിരുമേനി തന്നെ തടഞ്ഞു. താൻ കൂട്ടിലടയ്ക്കപ്പെട്ട സിംഹം അല്ലെന്നും രോഗശയ്യയിലും താൻ പ്രവർത്തനനിരതനാണെന്നും പറയാനുള്ളത് ആരോടും തുറന്നുപറയാൻ തനിക്കു ഒരു മടിയുമില്ലെന്നും ഇദ്ദേഹം തറപ്പിച്ചു പറഞ്ഞപ്പോൾ സഹായിയ്ക്കു പത്തി മടക്കേണ്ടിവന്നു.

*ഇപ്പോൾ കേരളം ഭരിക്കുന്ന ഇടതുപക്ഷ സർക്കാരും ഒരു വിഭാഗം മെത്രാന്മാരും തമ്മിൽ സ്വാശ്രയവിദ്യാഭ്യാസത്തെ കേന്ദ്രീകരിച്ചു നടക്കുന്ന സംഘർഷത്തെ തിരുമേനി എങ്ങനെ കാണുന്നു?*

ഈ സംഘർഷത്തിൽ ക്രൈസ്തവമെന്നോ ന്യൂനപക്ഷമെന്നോ ഒന്നും പറയാവുന്ന താല്പര്യങ്ങളൊന്നും ഞാൻ കാണുന്നില്ല. സഭകൾ ഇത്തരം വാണിജ്യ താത്പര്യങ്ങളുപേക്ഷിച്ച് സ്വന്തം അണികളെ കൂടുതൽ ക്രൈസ്തവവത്ക്കരിക്കാൻ ശ്രമിക്കുകയാണ് വേണ്ടത്. ക്രൈസ്തവവത്ക്കരിക്കുക എന്നു പറഞ്ഞാൽ യേശുക്രിസ്തുവിന്റെ ആശയങ്ങളുടെ ആഴത്തിലേക്കിറങ്ങിച്ചെല്ലുക എന്നതാണ്. ഇന്നു ഈ ലേബലിൽ നടക്കുന്നതെല്ലാം ദൈവത്തിന്റെയല്ല പിശാചിന്റെ പ്രവർത്തനങ്ങളാണെന്നെനിക്കു തോന്നുന്നു.

*ഇപ്പോൾ നടന്നുവരുന്ന പാഠപുസ്തകവിവാദം?*

ഒഴിവാക്കേണ്ടതായിരുന്നു. പാഠപുസ്തകത്തിൽ ഉണ്ടെന്നാരോപിക്കുന്ന ഈശ്വരനിന്ദ, മതനിഷേധം ഇവയൊക്കെ ഒരു വിഭാഗത്തിന്റെ സങ്കല്പസൃഷ്ടിയാണ്. സ്വന്തം താല്പര്യങ്ങൾ സംരക്ഷിക്കുവാൻ അതു ബോധപൂർവം മറച്ചുപിടിച്ച് ദൈവത്തെയും മതത്തെയും ഒക്കെ മുൻനിർത്തി കാര്യസാധ്യം എളുപ്പമാക്കുന്ന തന്ത്രം എന്നും ഉണ്ടായിരുന്നു. ഇതും ആ തന്ത്രത്തിന്റെ ഭാഗം തന്നെ.

*മതേതരത്വത്തെക്കുറിച്ച് തിരുമേനിയുടെ കാഴ്ചപ്പാട്?*

വളരെ തെറ്റായ അർത്ഥത്തിൽ ഉപയോഗിക്കപ്പെട്ടുക്കൊണ്ടിരിക്കുന്ന ഒരു വാക്കാണിത്. ഇംഗ്ലീഷിലെ സെക്കുലറിസത്തിന്റെ ശരിയായ മലയാള തർജമയല്ലിത്. സെക്കുലറിസം എന്നാൽ സ്റ്റെയിറ്റിന്റെ ദൈനംദിന വ്യവഹാരങ്ങളിൽ മതവും അതിന്റെ താല്പര്യങ്ങളും കൈകടത്താതിരിക്കുക എന്നാണ്. ഇവിടെ നേരെ തിരിച്ചാണ് പലരും മനസ്സിലാക്കിയിരിക്കുന്നത്. എല്ലാ മതങ്ങൾക്കും തുല്യപദവി നൽകുന്നതും മതേതരത്വമാണെന്നാണ്. ക്രിസ്താനിയായ എനിക്കെങ്ങനെയാണ് മറ്റൊരു മതത്തെ തുല്യനിലയിൽ കാണാൻ കഴിയുക. എന്റെ മതം മറ്റു മതങ്ങളേക്കാൾ മെച്ചമാണെന്ന ധാരണ പുലർത്താനുള്ള അവകാശം എനിക്കുണ്ട്. അതിന്റെ പേരിൽ മറ്റു മതങ്ങളെ നിന്ദിക്കുവാൻ എനിക്കവകാശമില്ലെന്നത് മറ്റൊരുകാര്യം. ഓരോ മതവും അതാതു മതങ്ങളെക്കുറിച്ചു പഠിപ്പിക്കട്ടെ. സ്റ്റെയിറ്റ് അതിന്റെ പൗരസഞ്ചയത്തെ മതപരമായ പക്ഷഭേദം കൂടാതെ നോക്കിക്കാണണം. നിലവിലുള്ള മതങ്ങളുടെ എന്നതുപോലെ മൺമറഞ്ഞുപോയ മതങ്ങളെക്കുറിച്ചും ഉള്ള പഠനം, മതതാരതമ്യ പഠനം ഇവയൊക്കെ സ്റ്റെയിറ്റ് മുൻകൈ എടുത്തു നടത്തുന്ന സെക്കുലർ വിദ്യാഭ്യാസത്തിന്റെ ഭാഗമാകട്ടെ. ഇതിൽ വല്ല പോരായ്മകളും ഉണ്ടെങ്കിൽ തെരുവുയുദ്ധത്തിനും പുസ്തകം കത്തിക്കലിനും ഒന്നും മുതിരാതെ, സ്വന്തം മതപാഠശാലകളിൽ സ്വന്തം കുട്ടികൾക്കാവശ്യമായ മതബോധനം മതവിഭാഗങ്ങൾ നൽകട്ടെ. അതിന്നും ഒരു തടസ്സവും കൂടാതെ നടക്കുന്നുണ്ടല്ലോ. പിന്നെന്തിനാണ് ഇല്ലാത്ത പ്രശ്നങ്ങൾ ഉയർത്തി ഇങ്ങനെയൊരു സമരം.

ആൾദൈവങ്ങൾ, ഇവാഞ്ചലിക്കൽ എക്സ്ട്രീമിസം, സന്യാസാശ്രമങ്ങളെ കേന്ദ്രീകരിച്ചു വളർന്നുവരുന്ന മനുഷ്യാവകാശ പ്രശ്നങ്ങൾ ഇവയും ഞങ്ങളുടെ സംസാര വിഷയമായി. ഇവയിലെല്ലാം തിരുമേനി പൂർണമായും പുരോഗമന പക്ഷത്ത് നിന്നുകൊണ്ടുള്ള നിരീക്ഷണങ്ങളാണ് നടത്തിയത്. മതം, ആത്മീയത ഇവയുടെ ഒക്കെ ഉപരിപ്ലവപരമായ പ്രയോഗത്തിലാണ് ബഹുജനങ്ങൾക്കു താല്പര്യം. ദൈവശാസ്ത്രത്തിന്റെ കാതോലികത(Catholicism) കളഞ്ഞുകുളിച്ച് അതിനെ കേവലം കൾട്ടുകളിൽ (Cultism) തളച്ചിടുകയാണിന്നു ചെയ്യുന്നത്. ഇതിനെതിരെ കാര്യമായി ഒന്നും ചെയ്യാനാകാത്തതിന്റെ വ്യസനം ആ മുഖത്തു പ്രതിഫലിച്ചു.

*കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ്, ഓർത്തഡോക്സ് എന്നീ ത്രിവിധ സഭാവിഭജനത്തിൽ ഓർത്തഡോക്സ് സഭകൾക്കു പലപ്പോഴും സ്വന്തം ഐഡന്റിറ്റി നഷ്ടപ്പെടുന്നു എന്ന വിമർശനത്തെക്കുറിച്ച് എന്തുപറയുന്നു?*

ഈ വിമർശനം പൂർണമായും ശരിയാണ്. യൂറോ - അമേരിക്കൻ കേന്ദ്രീകൃതമായ ഒരു ലോകവീക്ഷണത്തിൽ മറ്റു ക്രിസ്ത്യാനികളോടൊപ്പം ഓർത്തഡോക്സ് വിശേഷണം പേറുന്ന ക്രിസ്ത്യാനികളും കീഴ്പ്പെട്ടുപോകുന്നതാണ് ഈ പതനത്തിനു കാരണം. ഓർത്തഡോക്സ് സഭകൾ മാത്രമല്ല കേരളത്തിലെ കത്തോലിക്കസഭയിലെ ഒരു വിഭാഗവും പാശ്ചാത്യനാടുകളിലെ വിവിധ വിഘടിത ഇവാഞ്ചലിക്കൽ ഗ്രൂപ്പുകളുടെ സ്വാധീനത്തിൽ രൂപപ്പെട്ട വിവിധ കരിസ്മാറ്റിക്ക് പ്രാർഥനാഗ്രൂപ്പുകളിൽ അകപ്പെട്ട് പൂർണമായും അരാഷ്ട്രീയവത്ക്കരിക്കപ്പെട്ടിരിക്കുന്നു. ഇതു ഭാവിയിൽ സഭയ്ക്കും സമൂഹത്തിനും വലിയ അപകടം വരുത്തിവെയ്ക്കും. സഭകൾ തമ്മിലുള്ള തർക്കം യാതൊരു വിധ ആശയങ്ങളുടെയും പേരിലല്ല. പിന്നയോ, സമ്പത്തിന്റെ കൈവശാവകാശത്തിന്റെയും അധികാര മത്സരത്തിന്റെയും പേരിലാണ്. ആശയപരമായ തർക്കങ്ങൾ നല്ലതാണ്. അത് ആരോഗ്യപരമായ വളർച്ചയുടെ ലക്ഷണമാണ്. ക്രൈസ്തവസഭകൾ തമ്മിൽ ഇന്നിത്തരം ആശയസംവാദങ്ങളൊന്നും നടക്കുന്നില്ലെന്നതാണ് പരമാർഥം. ഇതു വളരെ സങ്കടകരമായ ഒരവസ്ഥയാണ്.

ദൈവശാസ്ത്രത്തിൽ തുടങ്ങി സമകാലിക കേരളരാഷ്ട്രീയത്തിലൂടെ സഞ്ചരിച്ച് ക്രൈസ്തവസഭകളുടെ ഇന്നത്തെ അവസ്ഥയെക്കുറിച്ചുള്ള പര്യാലോചനയിൽ മുഴുകിയ ഞങ്ങളുടെ ചിന്തയിൽ പെട്ടെന്നുകടന്നുവന്നത് വിമോചനദൈവശാസ്ത്രത്തിന്റെ ഇന്നത്തെ അവസ്ഥയാണ്. മുഖ്യധാരാസഭകൾ പാവപ്പെട്ടവന്റെ ഭൗതികവിമോചനം ലക്ഷ്യമാക്കുന്ന വിമോചനദൈവശാസ്ത്രത്തെ

സ്വന്തം അണികളിൽ നിന്നും മറച്ചുവെച്ചിരിക്കുന്നതിലുള്ള എന്റെ അമർഷം ഞാൻ പ്രകടമാക്കിയതിനോടു തിരുമേനി ഇങ്ങനെയാണ് പ്രതികരിച്ചത്.

ബൈബിളും, പ്രവാചകന്മാരും യേശുക്രിസ്തുവും പഠിപ്പിച്ച വർഗരഹിതസമൂഹത്തെക്കുറിച്ചുള്ള ഉൾക്കാഴ്ചയും, ആദിമസഭാപിതാക്കന്മാർ ആവിഷ്കരിച്ച ത്രിത്വ സിദ്ധാന്തവും (Doctrine of Holy Trinity) ശരിയായ അർഥത്തിൽ പ്രചരിപ്പിച്ചാൽ അതിൽനിന്നു വേറിട്ടൊരു വിമോചന ദൈവശാസ്ത്രത്തിന്റെ ആവശ്യമേ വരുന്നില്ല. ക്രൈസ്തവ ദൈവശാസ്ത്രം അടിസ്ഥാനപരമായി വിമോചന ദൈവശാസ്ത്രമാണ്. സമൂഹത്തിൽ പൊതുവെയും ക്രൈസ്തവസഭകളിൽ പ്രത്യേകിച്ചും അനിവാര്യമായ വർഗസമരത്തിന്റെ പ്രത്യയശാസ്ത്രമാണ് ക്രൈസ്തവ ദൈവശാസ്ത്രം. മാർക്സിസത്തിലെ വർഗ സമരമല്ല ക്രൈസ്തവമായ വർഗസമരം. അത് ഹിംസയേയോ അക്രമത്തെയോ അനുകൂലിക്കുന്നില്ല. ഓരോ ക്രിസ്ത്യാനിയും അയാളോടു തന്നെ നടത്തുന്ന സമരത്തിൽ നിന്നുവേണം വർഗരഹിതസമൂഹം സ്ഥാപിക്കാനുള്ള ക്രൈസ്തവ വർഗസമരം ആരംഭിക്കേണ്ടത്.

*ഇപ്പോൾ നടന്നുവരുന്ന ആണവ പരീക്ഷണ കരാറിനെ ചൊല്ലിയുള്ള തർക്കം?*

ലോകമേധാവിത്വത്തിനായി അമേരിക്ക നടത്തുന്ന പരിശ്രമത്തിൽ പിൻനില നാടുകളിലെ ഭരണാധികാരികളെ പങ്കാളികളാക്കാനുള്ള ഉദ്യമം ആണിത്. നമ്മുടെ നിസ്സഹായതയിൽ നിന്നു മുതലെടുക്കാനുള്ള അമേരിക്കൻ തന്ത്രം. പൂർണമായും അരാഷ്ട്രീയവത്ക്കരിക്കപ്പെട്ട ഒരു സമൂഹത്തിൽ മാത്രമേ ഇത്തരം കരാറുകൾ എതിർപ്പൊന്നും കൂടാതെ നടപ്പിലാക്കുവാൻ കഴിയൂ.

*ആഗോളവത്ക്കരണത്തിന്റെ നല്ല വശങ്ങളും ചീത്ത വശങ്ങളും ?*

വർഗരഹിതസമൂഹം ലക്ഷ്യമാക്കുന്നത് തീർച്ചയായും ഒരു ആഗോളവത്കൃത സമൂഹത്തെ തന്നെയാണ്. എന്നാൽ ഇന്നു നടക്കുന്ന ആഗോളവത്ക്കരണം ലക്ഷ്യമാക്കുന്നത് സമ്പന്നരുടെ ഒരു ആഗോള പറുദീസയാണ്. ഇത് എല്ലാവിധ ക്രൈസ്തവ നീതിക്കും എതിരാണ്. ബൈബിളിലെ ധനവാൻ, ലാസർ കഥയ്ക്കു സാർവദേശീയമാനം കൈവന്നിരിക്കുകയാണ്. ധനവാന്റെ വീട്ടുപടിക്കൽ അയാളുടെ മേശയിൽനിന്നു പൊഴിഞ്ഞു വീഴുന്ന അപ്പക്കഷണത്തിനായി നായ്ക്കളുമായി മത്സരിക്കുന്ന ലാസർ ഇന്നൊരു സാർവദേശീയ യാഥാർഥ്യമായിരിക്കുന്നു. ലാസർ സ്വർഗത്തിലും ധനവാൻ നരകത്തിലും തള്ളപ്പെടുന്ന അവസ്ഥയാണ് ഭൂമിയിൽ സ്ഥാപിതമാകുന്ന സ്വർഗരാജ്യം. അതിനായുള്ള പ്രാർഥനയും പ്രത്യാശയുമാണ് ക്രിസ്ത്യാനിയുടെ കരുത്ത്. അതു യാഥാർഥ്യമാകുന്നതുവരെ ക്രിസ്ത്യാനികൾ ധനവാനെ സ്തുതിക്കുകയും ലാസറിനെ നിന്ദിക്കുകയും ചെയ്യണം എന്നു പറയുന്നതിൽ ക്രൈസ്തവതയില്ല. അതു സാമാന്യ നീതിക്കു നിരക്കുന്നതുമില്ല. അതിനാൽ വർഗരഹിത സമൂഹത്തിനായുള്ള തന്റെ ദൈവശാസ്ത്രത്തെ പോരാട്ടത്തിന്റെ ദൈവശാസ്ത്രമെന്നു വിളിച്ചാലും തെറ്റാവുകയില്ല.

അഭിമുഖം കഴിഞ്ഞ് ഉന്മേഷവദനനായി സഹായിയുടെ കൈത്താങ്ങോടെ പുറത്തെ വരാന്തയിലേക്കിറങ്ങി അദ്ദേഹം ഫോട്ടോക്ക് പോസ് ചെയ്തു. തൊട്ടടുത്ത ഹാളിൽ ഓർത്തഡോക്സ് സഭയുടെ ഭാവി വൈദികരെ രൂപപ്പെടുത്തുന്നതിനുള്ള പരിശീലനം നടക്കുകയാണ്. ദീർഘസമയമായി അവർ പുരാതന സുറിയാനി സഭയുടെ പിതാക്കന്മാർ യെൽദോപ്പെരുന്നാളിന്റെ (ക്രിസ്തുമസ്) രാത്രിയാരാധനയ്ക്ക് കൊഴുപ്പുകൂട്ടാൻ രൂപപ്പെടുത്തിയ, സുറിയാനി യുവവൈദികാർഥികൾ ചേർന്നാലപിക്കുന്ന പാട്ടുകൾ പാടി പരിശീലിക്കുകയാണ്. എത്രയോ ദശാബ്ദങ്ങളായി ഈ പൗരാണിക സഭ ശ്രുതിമധുരമായ ഇത്തരം കാവ്യ ശകലങ്ങൾ, ഇമ്പത്തോടെ ആലപിക്കുന്നു. ഇതിന്റെ ഒക്കെ അർഥം പാടുന്നവർക്കും കേൾക്കുന്നവർക്കും ഇനിയും മനസ്സിലായിട്ടുണ്ടെന്ന് തോന്നുന്നില്ല. ഒസ്താത്തിയോസ് തിരുമേനിയും അന്തരിച്ച ഗ്രിഗോറിയോസ് തിരുമേനിയുമൊക്കെ ഇതിന്റെയെല്ലാം അർഥം അവർക്ക് മനസ്സിലായ ഭാഷയിൽ ലളിതമായി വിശദീകരിക്കുവാൻ എത്രയോ പുസ്തകങ്ങൾ എഴുതിയിരിക്കുന്നു. ആർക്കാണ് ഇതൊക്കെ വായിക്കാൻ താല്പര്യം? വിശ്വാസികളും അവരുടെ പുരോഹിതന്മാരും അർഥമറിയാത്ത പാട്ടുകളിലും പ്രാർഥനകളിലും അഭിരമിക്കുന്നു. ഗാനപരിശീലനം ആശ്രമപരിസരത്തെയാകെ ഭക്തിസാന്ദ്രമാക്കുന്നു. തിരുമേനിയോടും സഹായിയോടും യാത്രപറഞ്ഞ് ആശ്രമകവാടത്തിനു പുറത്തിറങ്ങുമ്പോഴും ആ ഗീതത്തിന്റെ ചില ശീലുകൾ എന്റെ കാതുകളിൽ അലയടിച്ചുകൊണ്ടിരുന്നു.

ദാവീദിൻ - മകൾ കന്നി
ജനതാ മധ്യേ നി - ന്നീ - ടുന്നൂ
കൈകളിൽ - മേ - വുന്നുണ്ണി
താർക്കികരവനെ ചൂ - ഴു - ന്ന - ല്ലോ,
പാർക്കുന്നേ - കൻ; നേർക്കുന്ന - ന്യൻ
സാക്ഷിച്ചന്യനിവൻ - താൻ - ദൈവം
അത്ഭുതവാ - ർത്താ വിസ്മയ വാ - ർത്ത
വാദിഗണം വായ് മൂ - ടീ - ടട്ടെ.■



ഗീവർഗീസ്മാർ ഒസ്താത്തിയോസ് ലേഖകനോടൊപ്പം